

വിശകലനം

കെ. രാജേശ്വരി

# പന്ത് മൈതാനമധ്യത്തിലാണ്

**വലിയ ജനപിന്തുണയുള്ളതുകൊണ്ട് മുഖ്യമന്ത്രിയെ മാറ്റുക അസാധ്യം. വി.എസ് ഏത് സമരമുഖമാണ് തുറക്കുക, അച്ചടക്ക നടപടിക്കെതിരെ കണ്ണൂർ ലോബി എന്തു പ്രതിരോധമാണ് ഉയർത്തുക എന്നൊക്കെയുള്ള കാര്യങ്ങൾ കാത്തിരുന്നു കാണാം. ഫൈനൽ വിസിലിന് ഇനിയും ഏറെ സമയം ബാക്കിയുണ്ട്.**

ജപ്പാനിലും കൊറിയയിലുമായി നടന്ന 2002ലെ ലോക ഫുട്ബാൾ മേള. ഇംഗ്ലണ്ടും ബ്രസീലും തമ്മിലുള്ള ക്വാർട്ടർ ഫൈനൽ. അത്തവണത്തെ ഏറ്റവും മികച്ച ടീമുകൾ, ഏറ്റവും ആവേശകരമായ മൽസരം. കളിയുടെ ഗതിക്കെതിരായി ഇംഗ്ലണ്ട് ആദ്യം ഗോൾ നേടി. ഡിഫൻഡർ ലൂസിയോയുടെ പിഴവ് മുതലെടുത്ത് മൈക്കൽ ഓവൻ വലകുലുക്കിയപ്പോൾ ബ്രസീൽ നടുങ്ങി. ലോകമെമ്പാടും ആരാധകർക്ക് ശ്വാസതടസ്സമുണ്ടായി. ഒന്നാംപകുതി അവസാനിക്കുന്നതിനു തൊട്ടു മുമ്പ് സമനില ഗോൾ വന്നു. നാല് ഡിഫൻഡർമാരെ ഒന്നൊന്നായി മറികടന്ന ബ്രസീലിയൻ മിഡ്ഫീൽഡർ റൊണാൾഡീന്യോ, പന്ത് റിവാൾഡോക്ക് മറിച്ചുകൊടുത്തു. റിവാൾഡോയുടെ വെടിയുണ്ടപോലെയുള്ള അടി ഫുൾബാക്ക് സോൾകാംബെല്ലിനെയും ഗോളി സീമാനെയും അമ്പേ പരാജയപ്പെടുത്തി ഇംഗ്ലീഷ് വലയിൽ വീണു. 50ാം മിനിറ്റിൽ ബ്രസീലിന് അനുകൂലമായ ഫ്രീകിക്ക്. 35 വാര അകലെനിന്ന് കിക്കെടുത്തത് റൊണാൾഡീന്യോ. അതിസുന്ദരമായ ഫാളിംഗ് ലീഫ് കിക്ക്. സീമാനല്ല, പടച്ചവനുപോലും തടയാൻ കഴിയാത്ത ഒന്ന്. ഇംഗ്ലണ്ടിൻെറ പോസ്റ്റിൽ രണ്ടാമത്തെ ഗോൾ. ഇതാ പുതിയ രാജകുമാരൻ എന്ന് കമൻേററ്റർമാർ ആർത്തുവിളിച്ചു, കാണികൾ എഴുന്നേറ്റ് നിന്ന് കൈയടിച്ചു.

ഇവൻ അങ്ങനെയങ്ങു ഷൈൻ ചെയ്യേണ്ട എന്ന് റഫറിക്ക് തോന്നിയത് സ്വാഭാവികം. ബാറ്റിസ്റ്റ്യൂട്ടയും സിദാനും ഒളിമങ്ങിയ ലോകകപ്പിൽ ഒരു പീക്രി ചെക്കൻ വിലസുകയോ? അതും ബ്രസീൽ ടീമിൽത്തന്നെ റൊണാൾഡോ, റിവാൾഡോ, റോബർട്ടോ കാർലോസ് മുതലായ പ്രതിഭകളുള്ളപ്പോൾ? 57ാം മിനിറ്റിൽ നിസ്സാരമായ ഒരു ഫൗൾ. ഏറ്റവും കൂടിയത് മഞ്ഞക്കാർഡ് കാണിക്കാം. പക്ഷേ റഫറി ചുവപ്പുകാർഡ് വീശി. റൊണാൾഡീന്യോ കളത്തിനു പുറത്ത്. മഞ്ഞപ്പടയുടെ അംഗബലം 10 ആയി ചുരുങ്ങി. ജയിച്ചാലും സെമിയിലും ഫൈനലിലും റൊണാൾഡീന്യോക്ക് കളിക്കാനാവില്ല.

ശേഷിച്ച 33 മിനിറ്റ് പത്തുപേരെ വെച്ച് ബ്രസീൽ ഇംഗ്ലണ്ടിനും റഫറിക്കുമെതിരെ പിടിച്ചുനിന്നു. സെമിയിൽ തുർക്കിയെ ഒറ്റ ഗോളിന് വീഴ്ത്തി, ഫൈനലിൽ ജർമനിയെ രണ്ട് ഗോളിനും. മൂന്നു ഗോളുമടിച്ചത് റൊണാൾഡോ. അഞ്ചാം തവണയും ലോകകപ്പ് ബ്രസീൽ കൊണ്ടുപോയി.

57ാം മിനിറ്റിലെ ചുവപ്പുകാർഡ് പ്രയോഗത്തെ പലവിധത്തിലും ഓർമിപ്പിക്കുന്നു, അച്യുതാനന്ദനെയും പിണറായി വിജയനെയും സസ്പെൻറ് ചെയ്യാനുള്ള പോളിറ്റ് ബ്യൂറോ തീരുമാനം.

വി.എസും വിജയനും കളി തുടങ്ങിയിട്ട് കാലം കുറെയായി. പിണറായിയെ സെക്രട്ടറിസ്ഥാനത്തുനിന്ന് പുറത്താക്കാൻ രണ്ടു വർഷം മുമ്പ് അച്യുതാനന്ദൻ ശ്രമിച്ച് പരാജയപ്പെട്ടു. പോളിറ്റ് ബ്യൂറോയുടെ ആജ്ഞ ലംഘിച്ച് സഖാവ് നിറുത്തിയ 12 സ്ഥാനാർഥികളും തോറ്റു. കാരണവരെ സകലവിധത്തിലും താഴ്ത്തിക്കെട്ടാനുള്ള ശ്രമമാണ് പിന്നീട് വിജയൻ നടത്തിയത്. എസ്. ശർമയും എം. ചന്ദ്രനും സംസ്ഥാന സെക്രട്ടേറിയറ്റിൽനിന്ന് ഒഴിവാക്കപ്പെട്ടു; *ദേശാഭിമാനി* പത്രാധിപസ്ഥാനത്തുനിന്ന് അച്യുതാനന്ദൻതന്നെയും നിഷ്കാസിതനായി. കൊമ്പുകളും ചില്ലകളുമൊക്കെ വെട്ടിയിറക്കിയശേഷം തടിമുറിക്കാനായിരുന്നു വിജയൻെറ പദ്ധതി.

അതിനിടെ ലാവലിൻ പൊങ്ങിവന്നതുകൊണ്ട് പദ്ധതി പാളി. മുഖ്യമന്ത്രിക്കസേര മരീചികയായി. ഡി.ഐ.സി ബന്ധത്തിനെതിരെ വി.എസും ഘടകകക്ഷികളും വാളെടുത്തു. പോളിറ്റ് ബ്യൂറോ അവർക്കൊപ്പം നിന്നു. അങ്ങനെ കരുണാകര ബാന്ധ

വം കുന്തമായി. വികസന വിരുദ്ധനും ന്യൂനപക്ഷ വിരുദ്ധനുമായി മുദ്രയടിച്ച് അച്യുമ്മാനെ ഒതുക്കാനായി അടുത്ത ശ്രമം. പാർട്ടി സംസ്ഥാന സെക്രട്ടേറിയറ്റും കേന്ദ്ര കമ്മിറ്റിയും വി.എസ് മൽസരിക്കേണ്ട എന്നു വിധിച്ചു. സംസ്ഥാന കമ്മിറ്റിയും അതേ നിലപാട് അംഗീകരിക്കുമായിരുന്നു. അപ്പോഴേക്കും ബൂർഷ്വാ മാധ്യമങ്ങൾ ഉറഞ്ഞുതുള്ളി. പാലോളി മുഹമ്മദ്കുട്ടി സമുദായത്തിനു സ്വീകാര്യനല്ലെന്ന് *മാധ്യമം* തുറന്നടിച്ചു. *കേരള കൗമുദി*യുടെ ഈഴവരക്തം തിളച്ചു. *ഏഷ്യാനെറ്റി*നും *ഇന്ത്യാവിഷനും മാതൃഭൂമി*ക്കും *മനോരമ*ക്കും ഒരു ഹൃദയം ഒരു മാനസം! വി.എസില്ലെങ്കിൽ കളി തോൽക്കുമെന്ന് *ഹിന്ദു* പത്രാധിപൻ പറഞ്ഞപ്പോൾ കാരാട്ടിന്റെ കരളെരിഞ്ഞു. ബംഗാൾ സഖാക്കൾ അച്യുതാനന്ദന്റെ വക്കാലത്തുപിടിച്ചു. പോളിറ്റ് ബ്യൂറോ ഇടപെട്ട് പുന്നപ്ര സമരനായകന് സീറ്റുകൊടുപ്പിച്ചു.

കിക്കോഫിൽനിന്നുതന്നെ അച്യുതാനന്ദൻ ഇരമ്പിക്കയറി. തെരഞ്ഞെടുപ്പ് രംഗത്ത് പുഷ്കാസും പെലെയും മറഡോണയുമൊക്കെ വി.എസ് തന്നെ. ജനനായകനെക്കാണാൻ, ആരോഹണാവരോഹണങ്ങളോടെയുള്ള പ്രസംഗം കേട്ട് ധന്യരാവാൻ പതിനായിരങ്ങൾ തടിച്ചുകൂടി. ഉമ്മൻ ചാണ്ടിയും കുഞ്ഞാലിക്കുട്ടിയുമൊക്കെ നിഷ്പ്രഭരായി. കോൺഗ്രസിന്റെയും ലീഗിന്റെയും പോസ്റ്റിൽ ഒട്ടേറെ ഗോളുകൾ വീണു. വി.എസിനെ ഫൗൾ ചെയ്തുവീഴ്ത്തി അധികാരം പിടിക്കാനും ഔദ്യോഗിക പക്ഷം ശ്രമിക്കാതിരുന്നില്ല. കോള, കരിമണൽ, ഇരുമ്പുരുക്കു വ്യവസായികൾ പണമൊഴുക്കിയിട്ടും മലമ്പുഴയിൽ മാരാരിക്കുളം ആവർത്തിച്ചില്ല. തികച്ചും ഏകപക്ഷീയമായ മൽസരത്തിൽ ഇടതുമുന്നണി വിജയിച്ചു; വി.എസ് മുഖ്യമന്ത്രിയുമായി.

നിയമസഭാ തെരഞ്ഞെടുപ്പ് കേവലം സെമിഫൈനൽ മാത്രം. മുഖ്യമന്ത്രിയായി അധികാരമേൽക്കുമ്പോഴേ അച്യുതാനന്ദനറിയാം കലാശക്കളി പിണറായി വിജയൻ നയിക്കുന്ന ഔദ്യോഗിക പക്ഷവുമായിട്ടാകുമെന്ന്.

കണ്ണൂർ ലോബിയുടെ കരുത്തും കാർക്കശ്യവും വിളിച്ചറിയിക്കുന്ന ലൈനപ്പ്. മുന്നേറ്റനിരയിൽ എണ്ണംപറഞ്ഞ അഞ്ച് ഫോർവേഡുകൾ- കോടിയേരി ബാലകൃഷ്ണൻ, എ.കെ. ബാലൻ, പി.കെ. ശ്രീമതി, എളമരം കരീം, എം.എ. ബേബി. മിഡ്ഫീൽഡിൽ പിണറായിക്കിടവുംവലവും പരിചയസമ്പന്നരായ ഇ.പി. ജയരാജനും എം.വി. ഗോവിന്ദൻ മാസ്റ്ററും. ഡീപ് ഡിഫൻസിൽ മുതിർന്ന പത്രപ്രവർത്തകൻ എൻ. മാധവൻകുട്ടി, *ദീപിക*യുടെ പുതിയ മുതലാളി ഫാരീസ് അബൂബക്കർ. ഗോൾകീപ്പർ, പുള്ളിപ്പുലിയുടെ മെയ്‌വഴക്കമുള്ള *ദേശാഭിമാനി* പത്രാധിപർ ദക്ഷിണാമൂർത്തി.

ടീം വി.എസ് മോശമൊന്നുമല്ല. സ്റ്റാർ സ്ട്രൈക്കർ അച്യുതാനന്ദൻ തന്നെ. ഇടതുവിംഗിൽ ശർമ, വലതുവിംഗിൽ ഗുരുദാസൻ. കളിയുടെ വേഗം നിയന്ത്രിക്കുന്നതും



നായകനു പന്തെത്തിച്ചുകൊടുക്കുന്നതും മിഡ്ഫീൽഡ് ജനറൽ കെ. ചന്ദ്രൻപിള്ള. കൂടെ വിശ്വസ്തരായ എൻ.എൻ. കൃഷ്ണദാസ്, എം. ചന്ദ്രൻ. തന്ത്രങ്ങൾ മെനയുന്നത് കെ.എം. ഷാജഹാൻ. പിണറായിയുടെ ആക്രമണങ്ങൾക്കെതിരെ പ്രതിരോധമൊരുക്കുന്നത് *മാതൃഭൂമി, മാധ്യമം, കേരള കൗമുദി* പത്രങ്ങൾ, *സമകാലിക മലയാളം ആഴ്ചപ്പതിപ്പ്*. ഗോൾവല കാക്കാൻ ലെവ്യാഷിന്റെ നേരനന്തരവൻ ജി. ശക്തിധരൻ.

തെരഞ്ഞെടുപ്പ് കഴിഞ്ഞതും കളിയുടെ നിയന്ത്രണം പിണറായി സഖാവ് ഏറ്റെടുത്തു. അച്യുതാനന്ദന്റെ ഇഷ്ടത്തിനെതിരായി മന്ത്രിമാരുടെ എണ്ണം 19 ആയി വർധിപ്പിച്ചു. അതിൽ 12 പേർ സി.പി.എമ്മുകാർ, എട്ടുപേർ പിണറായി ഗ്രൂപ്പുകാർ. ആഭ്യന്തര-വിജിലൻസ് വകുപ്പുകൾ മുഖ്യമന്ത്രിയിൽനിന്നെടുത്ത് കോടിയേരിയെ ഏൽപിച്ചു. ഭാരിച്ച വകുപ്പുകളത്രയും പിണറായി പക്ഷക്കാർ കൈക്കലാക്കി. വി.എസ് ഗ്രൂപ്പുകാർക്ക് പുല്ലും വൈക്കോലും മാത്രം. ഷാജഹാനെ ചുവപ്പുകാർഡ് കാണിച്ച് പുറത്താക്കി. ശക്തിധരൻ *ദേശാഭിമാനി*യിൽനിന്ന് തടികഴിച്ചിലാക്കി. പഴയ *നസ്രാണി ദീപിക* പിണറായി ദീപികയായി വേഷംമാറി ആഴ്ചയിൽ ഏഴുദിവസവും അച്യുതാനന്ദനെ പുലഭ്യം പറഞ്ഞു. *ദേശാഭിമാനി*യും *കൈരളി-പീപ്പിൾ* ചാനലുകളും മുഖ്യമന്ത്രിക്കെതിരെ ഒളിയമ്പുകളെയ്തു.

കനത്ത മാധ്യമപിന്തുണയും ചന്ദ്രൻപിള്ളയുടെ മികച്ച തന്ത്രങ്ങളുമുണ്ടായിട്ടും, പിണറായി പക്ഷത്തിന്റെ ഇരച്ചുകയറ്റത്തിനു മുന്നിൽ വി.എസ് തികച്ചും പ്രതിരോധത്തിലായി. സീറ്റ് നിഷേധിച്ചപ്പോൾ ജനനായകനുവേണ്ടി ജാഥ നടത്തിയവരെയും മുദ്രാവാക്യം വിളിച്ചവരെയുമൊക്കെ പാർട്ടിയിൽനിന്ന് പുറത്താക്കി. മഞ്ഞക്കാർഡ് വീശി കൃഷ്ണദാസിനെ തരംതാഴ്ത്തി; ടി. ശശിധരനെ സൈഡ് ബെഞ്ചിലിരുത്തി. ഋഷിരാജ്സിംഗിന്റെ പ്രശ്നത്തിൽ ഡി.ജി.പിയെ വിളിച്ചുവരുത്തി ശാസിച്ചപ്പോൾ മാത്രമാണ് പഴയ പ്രഹരശേഷിയുടെ മിന്നലാട്ടം കണ്ടത്.

മുഖ്യനെയും ഘടകകക്ഷി നേതാക്കളെയും ആസാക്കിക്കൊണ്ട് എ.ഡി.ബി കരാർ ഒപ്പിടാൻ പിണറായി പക്ഷത്തിനു സാധിച്ചു. പണ്ടേ വേണ്ടെന്നുവെച്ച സൈലന്റ് വാലി പദ്ധതി, പാത്രക്കടവായി പുനർനാമകരണം ചെയ്ത് നടപ്പാക്കാൻ മന്ത്രിസഭ ഭരണാനുമതി നൽകിയപ്പോൾ, എക്സ്പ്രസ് വേ, തെക്കു-വടക്ക് പാതയെന്നപേരിൽ യാഥാർഥ്യമാക്കുമെന്ന് പൊതുമരാമത്ത് മന്ത്രി പ്രഖ്യാപിച്ചപ്പോൾ വി.എസ് അപ്രസക്തനായി എന്ന് നിരീക്ഷകർ വിധികൽപിച്ചു.

പന്തിന്റെ നിയന്ത്രണവും പാർട്ടിയുടെ പിന്തുണയുമുണ്ടായിട്ടും പിണറായി പക്ഷ മന്ത്രിമാർക്ക് സ്കോർ ചെയ്യാൻ കഴിഞ്ഞില്ല. അവരുടെ അടികളത്രയും പോസ്റ്റിലോ ക്രോസ്ബാറിലോ തട്ടി മടങ്ങി, അല്ലെങ്കിൽ പുറത്തുപോയി. മാധ്യമങ്ങളുടെ വിമർശവും കോടതിയുടെ പ്രഹരവും ഏറെ ഏറ്റുവാങ്ങേണ്ടിവന്നതും പിണറായി പക്ഷക്കാർക്കുതന്നെ.

സ്വാശ്രയ വിദ്യാഭ്യാസ നിയമത്തിലൂടെ എം.എ. ബേബി കണ്ണഞ്ചിക്കുന്ന ഗോൾ നേടിയതാണ്. ആഹ്ലാദാരവങ്ങൾ ഒടുങ്ങുംമുമ്പ് കോടതി ഓഫ്സൈഡാണെന്ന് വിധിച്ചു. എ.കെ. ബാലനെ ക്രിമിനൽ കേസിൽ ശിക്ഷിച്ചു. പാലോളി മുഹമ്മദ്കുട്ടി കോടതിയലക്ഷ്യത്തിൽപ്പെട്ട് ചക്രം ചവിട്ടി. പരിയാരം ഭരണസമിതി പിരിച്ചുവിട്ട സുധാകരനും കിട്ടി കനത്ത പ്രഹരം. നീതിപീഠത്തിനും മാധ്യമങ്ങൾക്കുമെതിരെ ബാലിശമായ പരാമർശങ്ങൾ നടത്തി കുട്ടിസഖാക്കൾ സ്വയം പരിഹാസ്യരായി.

ലാവലിൻ കേസിൽ പിണറായി സെൽഫ് ഗോൾ വഴങ്ങി. മുൻ സർക്കാർ അന്വേഷണം സി.ബി.ഐക്ക് വിട്ട് കൃതാർഥരായിരുന്നു. കൃത്യാന്തര ബാഹുല്യത്തിനിടക്ക് ലാവലിൻ അന്വേഷിക്കാൻ നിവൃത്തിയില്ല എന്ന് സി.ബി.ഐ പറഞ്ഞതും വിജിലൻസ് അന്വേഷണം മതിയെന്ന് അഡ്വക്കേറ്റ് ജനറൽ ബോധിപ്പിച്ചു. ഫൗൾ എന്നാക്രോശിച്ചുകൊണ്ട് പ്രതിപക്ഷവും പൊതുതാൽപര്യ വ്യവഹാരികളും ചാടിവീണു. ദൽഹിയിൽനിന്ന് മണികെട്ടിയ വക്കീലന്മാരെ കൊണ്ടുവന്നിട്ടും ഫലമുണ്ടായില്ല- സി.ബി.ഐ തന്നെ അന്വേഷിക്കണമെന്ന് ഹൈക്കോടതി ശഠിച്ചു.

പിണറായിപക്ഷത്തെ മൂന്ന് പ്രമുഖ മന്ത്രിമാർ.-കോടിയേരി, ശ്രീമതി, ബാലൻ -പരമ പരാജയങ്ങളായി. കോടിയേരിയുടെ ഭരണത്തിൻ കീഴിൽ കസ്റ്റഡി മരണങ്ങൾ പെരുകി, ക്രമസമാധാനനില മുമ്പത്തേതിനേക്കാൾ വഷളായി, നിയമപാലകരുടെ അഴിമതി കൂടി. മൻമോഹൻ ബംഗ്ലാവിന്റെ മോടികൂട്ടിയതും കാടാമ്പുഴയിൽ പൂമൂടൽ നടത്തിയതും മകനെ പിടികിട്ടാപ്പുള്ളിയായി പ്രഖ്യാപിച്ചതുമൊക്കെ ക്ഷീണമായി. ചിക്കുൻ ഗുനിയയും, എസ്.എ.ടി ആശുപത്രിയിലെ ശിശുമരണങ്ങളും ശ്രീമതി ടീച്ചറുടെ യശോധാവള്യം കെടുത്തി. പാത്രക്കടവിനുവേണ്ടിയുള്ള കടുംപിടിത്തവും പെരിയാർ മ

ലിനീകരണവും ബാലനെ ബാധിച്ചു.

കളി അങ്ങനെ വിരസമായ സമനിലയിലേക്ക് വഴുതി നീങ്ങവേ, മന്ത്രിസഭയുടെ ഒന്നാം വാർഷികാഘോഷത്തിന് ദിവസങ്ങൾ മാത്രം ശേഷിക്കുമ്പോൾ അതാ ആദ്യ ഗോൾ! മൈതാനമധ്യത്തുനിന്ന് ഒറ്റക്കു മുന്നേറി മുഖ്യമന്ത്രി സ്മാർട്ട് സിറ്റി കരാർ ഉറപ്പിച്ചു. ടീകോമിന്റെ ശാഠ്യമൊന്നും പുന്നപ്ര സമരനായകനോട് വിലപ്പോയില്ല. ഇൻഫോ പാർക്ക് വിട്ടുകൊടുക്കില്ല, സ്ഥലം തീറുകൊടുക്കേണ്ട, വില വളരെ വർധിച്ചു, തൊഴിലവസരങ്ങൾ കുത്തനെ കൂടി. ഉമ്മൻചാണ്ടിക്ക് മുഖം നഷ്ടപ്പെട്ടു. ഒറ്റദിവസംകൊണ്ട് വികസനവിരുദ്ധൻ വികസന നായകനായി, *മനോരമ* പോലും എണീറ്റു നിന്ന് കൈയടിച്ചു.

ഹർഷാരവങ്ങൾ അടങ്ങുംമുമ്പ് അതാ വരുന്നു, രണ്ടാമത്തെ ഗോൾ. മൂന്നാറിലെ കൈയേറ്റക്കാരെ ഒഴിപ്പിക്കാമോ എന്ന് വെല്ലുവിളിക്കുമ്പോൾ രമേശ് ചെന്നിത്തല ഇത്രയും കരുതിയില്ല. തിരുവനന്തപുരത്തു നിന്ന് മുഖ്യന്റെ ഫാളിംഗ് ലീഫ്കിക്ക്! ഭരണപക്ഷത്തെയും പ്രതിപക്ഷത്തെയും ഒരുപോലെ അമ്പരപ്പിച്ചുകൊണ്ട് മൂന്നംഗ ദൗത്യസംഘം മൂന്നാറിൽ അദ്ഭുതം സൃഷ്ടിച്ചു. പ്രഖ്യാപനമല്ല, പ്രവൃത്തിയും വശമെന്ന് അച്യുതാനന്ദൻ തെളിയിച്ചു. സി.പി.എം സെക്രട്ടേറിയറ്റിന്റെ അന്ത്യശാസനം കോഴി കോട്ടുവായിട്ടപോലായി. വെളിയം ഭാർഗവനും പ്രൊഫ. ചന്ദ്രചൂഡനും ഊരിയ വാൾ ഉറയിലിട്ട് രംഗത്തുനിന്ന് നിഷ്ക്രമിച്ചു.

എ.കെ.ജിയേക്കാൾ വലിയ ജനനായകൻ, അച്യുതമേനോനേക്കാൾ മികച്ച ഭരണാധികാരിയെന്ന് മാധ്യമങ്ങൾ വിശേഷിപ്പിച്ചത് സ്വാഭാവികം. *ഇന്ത്യാ ടുഡേ*, മഹാത്മാഗാന്ധിയോടാണ് അച്യുതാനന്ദനെ താരതമ്യം ചെയ്തത്; മൂന്നാർ ഒഴിപ്പിക്കലിനെ ഉപ്പുസത്യഗ്രഹത്തോടും.

വി.എസിന്റെ ജനപ്രീതി വാനോളമുയർന്നു. ഇടതുഭരണത്തിന്റെ ഇതഃപര്യന്തമുള്ള വീഴ്ചകൾ, പോരായ്മകൾ, പോക്കണംകേടുകളൊക്കെ ജനം വിസ്മരിച്ചു. മന്ത്രിസഭയുടെ ഒന്നാം വാർഷികം പ്രമാണിച്ച് ടി.വി ചാനലുകൾ സംഘടിപ്പിച്ച അഭിപ്രായ വോട്ടെടുപ്പുകൾ ഇക്കാര്യം വ്യക്തമാക്കി. ഭരണം തൃപ്തികരമെന്ന് ബഹുഭൂരിപക്ഷവും അഭിപ്രായപ്പെട്ടു. ഏറ്റവും പ്രധാന നേട്ടം മൂന്നാർ ഒഴിപ്പിക്കൽ, പിന്നെ സ്മാർട്ട് സിറ്റി. *മനോരമ ന്യൂസി*ന്റെ വോട്ടെടുപ്പിൽ മുഖ്യമന്ത്രിക്ക് 70 ശതമാനം വോട്ടു കിട്ടിയപ്പോൾ തൊട്ടടുത്തു വന്ന എം.എ. ബേബിക്ക് അഞ്ചും കോടിയേരിക്ക് നാലും ശതമാനം വോട്ടാണ് കിട്ടിയത്! *ഇന്ത്യാവിഷനിൽ* വി.എസിന് 58 ശതമാനം കിട്ടിയപ്പോൾ ഐസക്, ബേബി, ശ്രീമതിമാർക്ക് ഒന്നുമുതൽ ഒന്നേകാൽ ശതമാനം വോട്ടാണ് കിട്ടിയത്.

ഇന്നാട്ടിൽ ഒരു എസ്.എം.എസ് സിൻഡിക്കേറ്റ് പ്രവർത്തിക്കുന്നുണ്ടെന്ന് *ദേശാഭിമാനി* സംശയിച്ചതിൽ തെറ്റില്ല. പിണറായി വിജയൻ കോപാകുലനായതിലും അദ്ഭുതത്തിനവകാശമില്ല. മെയ് 19ന് നായനാരുടെ ചരമവാർഷികാചരണത്തിനിടയിൽ സഖാവ് കാര്യങ്ങൾ വെട്ടിത്തുറന്ന് പറഞ്ഞു: മൂന്നാർ ഒഴിപ്പിച്ചത് പാർട്ടിയാണ്, ഏതെങ്കിലും വ്യക്തിക്ക് ക്രെഡിറ്റ് അവകാശപ്പെടാൻ സാധ്യമല്ല. മറിച്ച് ധരിക്കുന്ന സുന്ദര വിഡ്ഢികൾക്കു നല്ല നമസ്കാരം. മിനിറ്റുകൾക്കകം തിരുവനന്തപുരത്ത് മുഖ്യൻ മറുപടി പറഞ്ഞു: ഞാൻ ക്രെഡിറ്റ് അവകാശപ്പെട്ടിട്ടില്ല. ദൗത്യസംഘത്തെപ്പറ്റി പരാതി പറഞ്ഞവരാണിപ്പോൾ വിജയം അവകാശപ്പെടുന്നത്.

മുഖ്യമന്ത്രി പറഞ്ഞ് നാവെടുക്കുംമുമ്പ് മറ്റൊരദ്ഭുതം കൂടി നടന്നു. പ്രമുഖ വിപ്ലവ നേതാവിന്റെ ബിനാമിയുടെ പേരിലുള്ള റിസോർട്ട് ദൗത്യസംഘം തവിടുപൊടിയാക്കി. ഇതഃപര്യന്തം മൂന്നാർ ദൗത്യത്തെ അവഗണിച്ച അബ്കാരി ചാനൽ ഞെട്ടിയുണർന്ന് ഫൗൾ എന്നാക്രോശിച്ചു. *ദീപിക* ഒഴിപ്പിക്കലിലെ വിവേചനത്തിനെതിരായി ഒന്നാംപേജിൽ മുഖപ്രസംഗമെഴുതി. അടുത്ത ഘട്ടത്തിൽ മൂന്നാറിനെ തുർക്ക്മാൻ ഗേറ്റിനോടും മുഖ്യമന്ത്രിയെ സഞ്ജയ്ഗാന്ധിയോടും ഉപമിച്ചു!

മാധ്യമ സിൻഡിക്കേറ്റിനെപ്പറ്റി പരാതിപറഞ്ഞവർതന്നെ അതിനെ ഉപയോഗപ്പെടുത്തുകയാണെന്ന് വി.എസ് പറഞ്ഞു. മുഖ്യമന്ത്രി സാമാന്യമര്യാദ പാലിക്കണമെന്ന് പിണറായി. മര്യാദ രണ്ടുപേർക്കും വേണമെന്ന് വീണ്ടും വി.എസ്. പോളിറ്റ് ബ്യൂറോ ഇതൊക്കെ സസൂക്ഷ്മം വീക്ഷിക്കുന്നുണ്ട്; അടുത്ത യോഗത്തിൽ ചർച്ചചെയ്യുമെന്ന് എസ്. രാമചന്ദ്രൻപിള്ള.

ഇരുതലമൂർച്ചയുള്ള കായംകുളം വാളാണ് രാമചന്ദ്രൻപിള്ള. പാർട്ടി സംഘടനയെ മൊത്തം വരുതിയിൽ നിറുത്തുന്ന വിജയനോടും അതിഗംഭീര ജനപിന്തുണയുള്ള വി.എസിനോടും എസ്.ആർ.പിക്കുള്ള വികാരം എന്തെന്ന് മാന്യവായനക്കാർ ഊഹിച്ചുകൊൾക. പോളിറ്റ് ബ്യൂറോ അച്ചടക്ക ഖഡ്ഗം വീശി. വി.എസിനും വിജയനും ചുവപ്പുകാർഡ്. ഇനിയൊരുത്തരവുണ്ടാകും വരെ പോളിറ്റ് ബ്യൂറോയിൽ കയറാനാവില്ല. ശേഷം കാര്യങ്ങൾ ജൂൺ 24ന് കേന്ദ്ര കമ്മിറ്റി ആലോചിച്ച് തീരുമാനിക്കും.

മുഖ്യമന്ത്രിയായിരിക്കാൻ വി.എസിനോ പാർട്ടി സെക്രട്ടറിയായി തുടരാൻ വിജയനോ തൽക്കാലം വിലക്കൊന്നുമില്ല. പരസ്യ വിഴുപ്പലക്കൽ പാടില്ലെന്നേയുള്ളൂ, രഹസ്യമായി ഗ്രൂപ്പ് പ്രവർത്തനം തുടരാൻ തടസ്സമില്ല.

കേന്ദ്ര കമ്മിറ്റി ഇനി എന്തുചെയ്യും? വിഭാഗീയതയുടെ പേരുപറഞ്ഞ് സംസ്ഥാന കമ്മിറ്റി പിരിച്ചുവിടുമോ? അങ്ങനെയെങ്കിൽ രാമചന്ദ്രൻപിള്ളയുടെ നേതൃത്വത്തിൽ അഡ്ഹോക്ക് കമ്മിറ്റി വരും. സെക്രട്ടറിസ്ഥാനത്തുനിന്ന് നിഷ്കാസിതനായാൽ വിജയന്റെ കട്ടയും പടവും മടങ്ങും. ബേബിയും ഐസക്കും എസ്.ആർ.പിയുടെ മച്ചമ്പിമാർ. കറതീർന്ന കണ്ണൂർക്കാരൊഴികെ ഒരാളെയും നമ്പാനൊക്കില്ല. എസ്.ആർ.പിയുടെ കണ്ണ് പണ്ടേ മുഖ്യമന്ത്രിക്കസേരയിലാണ്. ബേബിക്ക് തൽക്കാലം പാർട്ടി സെക്രട്ടറിയായാൽ മതി.

പന്ത് ഇപ്പോൾ മൈതാനമധ്യത്തിലാണ്. വലിയ ജനപിന്തുണയുള്ളതുകൊണ്ട് മുഖ്യമന്ത്രിയെ മാറ്റുക അസാധ്യം. ചന്ദ്രൻപിള്ള ഇനിയെന്തു തന്ത്രമാണ് ആവിഷ്കരിക്കുക, വി.എസ് ഏത് സമരമുഖമാണ് തുറക്കുക, അച്ചടക്ക നടപടിക്കെതിരെ കണ്ണൂർ ലോബി എന്തു പ്രതിരോധമാണ് ഉയർത്തുക എന്നൊക്കെയുള്ള കാര്യങ്ങൾ കാത്തിരുന്നു കാണാം. ഫൈനൽ വിസിലിന് ഇനിയും ഏറെ സമയം ബാക്കിയുണ്ട്.




## ഒടുവിൽ കിട്ടിയത്

അച്യുതാനന്ദനെ സസ്പെൻറു ചെയ്ത അതേ സായാഹ്നത്തിൽ ഗെറ്റഫെക്കെതിരെ ബാഴ്സലോണയുടെ വിജയഗോളടിച്ച റൊണാൾഡീന്യോയെ റഫറി ചുവപ്പുകാർഡു കാണിച്ചു പുറത്താക്കി. സ്പാനിഷ് ലീഗിലെ നിർണായകമായ അടുത്ത രണ്ടു മൽസരങ്ങൾ സൈഡ് ബെഞ്ചിലിരുന്നു കാണേണ്ടിവരും. കളി തുടരുകയാണ്...